പ്രതിവാരപ്രഭാഷണം (The Sermon for the week)

# വിശ്വാസ പൂർത്തീകരണത്തിന്റെ സൌഭാഗ്യം

(എം. ററി.)

"തോമാസ് അവനോട്. എന്റെ കർത്താവും എന്റെ ദൈവവും ആയുള്ളോവേ എന്നുത്തരം പറഞ്ഞു. യേശു അവനോട്: നീ എന്നെ കണ്ടതുകൊണ്ടു വിശ്വസിച്ചു; കാണാതെ വിശ്വസിച്ചവർ ഭാഗ്യവാന്മാർ, എന്നു പറഞ്ഞു."

(വി. യോഹന്നാൻ 20. 28—29)

നമ്മുടെ കർത്താവ് ശിഷ്യന്മാരുടെ കൂട്ടത്തിന് ആദ്യമായി പ്രത്യക്ഷപ്പെട്ടപ്പോൾ തോമാസ് അവരോടുകൂടെ ഉണ്ടായിരുന്നില്ല. കർത്താവിനെ അവർ കണ്ടു എന്നുള്ള സാക്ഷ്യത്തെ അടിസ്ഥാനമാക്കി കർത്താവിന്റെ പുനരുത്ഥാനത്തിൽ വിശ്വസിക്കുവാൻ തോമാസ് തയാറായില്ലായിരുന്നു. "ഞാൻ അവന്റെ കൈകളിൽ ആണിപ്പഴുതു കാണുകയും ആണിപ്പഴുതിൽ വിരൽ ഇടുകയും അവന്റെ വിലാപ്പുറത്തു കൈ ഇടുകയും ചെയ്തിട്ടല്ലാതെ വിശ്വസിക്കയില്ല" എന്നു തോമാസ് ശഠിച്ചു. മററു ശിഷ്യന്മാർക്ക് നേരിട്ടു കണ്ടു വിശ്വസിക്കുവാൻ അവസരം ലഭിച്ചതുപോലെ തനിക്കും സാധിക്കേണ്ടതാണെന്നു തോമാസിനു തോന്നിയതിൽ അസ്വാഭാവികമായിട്ടൊന്നുമില്ല. തോമാസ് വാസ്തവത്തിൽ അവിശ്വാസി അല്ലായിരുന്നു. വിശ്വസിക്കാതിരിക്കുവാനുള്ള ന്യായങ്ങളും ഒഴികഴിവുകളും കണ്ടുപിടിക്കുവാനുള്ള മനോഭാവമല്ലായിരുന്നു തോമാസിന്റേത്. ഒരു യഥാർത്ഥസത്യാന്വേഷിയുടെ ലക്ഷണമാണ് അദ്ദേഹം പ്രദർശിപ്പിച്ചത്. അതുകൊണ്ടു തോമാസിന്റെ ആഗ്രഹത്തെ ആദരിച്ചു കർത്താവ് അതിനു നിവൃത്തിയുണ്ടാക്കി. തോമാസും കൂടെ ഉണ്ടായിരുന്ന മറെറാരവസരത്തിൽ കർത്താവു ശിഷ്യന്മാർക്കു പ്രത്യക്ഷപ്പെട്ടു. ഇങ്ങനെ കർത്താവിനെ കാണുവാനും തന്നെ സ്പർശിച്ചു സംശയം തീർക്കുവാനും അനുവദിക്കപ്പെട്ട തോമാസ് മഹാഭാഗ്യവാനാണെന്നു നാം വിചാരിക്കുന്നു. അപൂർവം ചിലർക്കു മാത്രം ലഭിച്ച ഈ പദവിയെക്കുറിച്ചു, നമുക്ക് അസൂയ തോന്നാനും ഇടയുണ്ട്. "എന്റെ കർത്താവും എന്റെ ദൈവവും ആയുള്ളോവേ" എന്ന ആരാധനാവചനങ്ങൾ ഉച്ചരിച്ചുകൊണ്ടു ഗുരുവിന്റെ സന്നിധിയിൽ സാഷ്ടാംഗം വീണു മുഴുവനായി സ്വയം പ്രതിഷ്ഠിച്ച ആ ശിഷ്യന്റെ വിശ്വാസദൃഢതയും ആത്മസംതൃപ്തിയും നമുക്കും ലഭിച്ചിരുന്നെങ്കിൽ എന്നു നാം വാഞ്ഛിക്കുന്നു.

അനുകമ്പാപൂർവം തോമാസിന്റെ ആഗ്രഹനിവൃത്തി വരുത്തിയ കർത്താവ് ആ അവസരത്തിൽ ഉച്ചരിച്ച വചനങ്ങളാണ് നമ്മുടെ ശ്രദ്ധയ്ക്കു പ്രത്യേകം വിഷയീഭവിക്കേണ്ടത്. "നീ എന്നെ കണ്ടതുകൊണ്ടു വിശ്വസിച്ചു. കാണാതെ വിശ്വസിച്ചവർ ഭാഗ്യവാന്മാർ." യേശുക്രിസ്തുവിൽ വിശ്വസിച്ചവരും വിശ്വസിക്കുവാനുള്ളവരുമായ എല്ലാവരുടേയും വിശ്വാസത്തിനു മാർഗ്ഗദർശകമായ വചനങ്ങളാണിവ. തോമാസിനു കർത്താവിന്റെ ശാരീരികസാന്നിദ്ധ്യവും സ്പർശനവും മൂലം ലഭിച്ചതിലും മികച്ച ദിവ്യസിദ്ധിബോധവും സന്തോഷവും തന്നെ ശരീരപ്രകാരം കാണാത്തവരെങ്കിലും സജീവവിശ്വാസത്തിൽ എത്തിച്ചേർന്നിട്ടുള്ളവർക്കു ലഭ്യമായിട്ടുണ്ടെന്നുള്ളതു പരമാർത്ഥമാണ്. മനുഷ്യാവതാരം ചെയ്ത ദൈവപുത്രൻ എന്നുമെന്നും മനുഷ്യനായി ലോകത്തിൽ ജീവിക്കണമെന്നുള്ളതല്ലായിരുന്നു ദൈവഹിതം. തന്നെ ഒരിക്കലായി ലോകത്തിനു വെളിപ്പെടുത്തിയിട്ട് നിത്യമായി സ്ഥിതിചെയ്യുന്ന അദൃശ്യമായ ആത്മീയലോകത്തിലേക്കു താൻ തിരിച്ചുപോയി. ആ ലോകം അദൃശ്യമെങ്കിലും വിദൂരമല്ല. അതു നമ്മെ ചുററിയിരിക്കുന്നു. തോമാസിനു ലഭിച്ചതിലും ആഴമായ വിധത്തിൽ കർത്താവിന്റെ സാന്നിദ്ധ്യത്തിന്റെയും ശക്തിയുടെയും അനുഭവം അനേക നൂററാണ്ടുകൾക്കുശേഷം ജീവിക്കുന്ന നമുക്കു ലഭ്യമാണ്.

"എന്റെ കല്പനകൾ ലഭിച്ചു പ്രമാണിക്കുന്നവൻ എന്നെ സ്നേഹിക്കുന്നവൻ ആകുന്നു. എന്നെ സ്നേഹിക്കുന്നവനെ എന്റെ പിതാവു സ്നേഹിക്കുന്നു, ഞാനും അവനെ സ്നേഹിച്ചു, അവന് എന്നെത്തന്നേ വെളിപ്പെടുത്തും." (യോഹ. 14. 21) നമ്മുടെ കർത്താവു നമുക്കായി വാഗ്ദാനം ചെയ്തിട്ടുള്ള എററവും വലിയ ദാനമാണ് ഇതു്. നാം തന്റെ കല്പനകളെ പ്രമാണിക്കുകയും തന്നെ സ്നേഹിക്കുകയും ചെയ്യുന്നപക്ഷം തന്റെ സാന്നിദ്ധ്യം നമ്മോടുകൂടെ ഉണ്ടായിരിക്കുമെന്നുള്ളതിനു യാതൊരു സംശയവുമില്ല. എപ്പോഴും നമ്മോടുകൂടെ ഇരിക്കുവാനും, നമ്മെ വഴിനടത്തുവാനുമായി തന്റെ പരിശുദ്ധാത്മാവിനെ താൻ അയച്ചിരിക്കുന്നു. പരിശുദ്ധാത്മാവു കർത്താവിനെ നമുക്കു വെളിപ്പെടുത്തിത്തരുന്നു.

സാധാരണക്കാരായ നമ്മുടെ അനുഭവത്തിനപ്പുറമായ ഒരു കാര്യമായിട്ടാണോ ക്രിസ്തുവിന്റെ സാന്നിദ്ധ്യബോധത്തെ നാം പരിഗണിക്കുന്നതു്? ശരീരപ്രകാരം കാണുവാനും സ്പർശിക്കുവാനും കഴിയുന്നവ മാത്രമാണോ നമ്മുടെ ജീവിതത്തിലെ യാഥാർത്ഥ്യങ്ങൾ? അങ്ങനെയെങ്കിൽ നാം സത്യം അറിഞ്ഞിട്ടില്ല. നാം ആഴമായി ചിന്തിക്കുകയും ജീവിതാനുഭവങ്ങളുടെ അർത്ഥം ആരായുകയും ചെയ്യുന്നപക്ഷം നിലനിൽക്കുന്ന യാഥാർത്ഥ്യങ്ങൾ കേവലം ബാഹ്യമായവ അല്ലെന്നും ആത്മീയമാണെന്നും നമുക്കു ബോദ്ധ്യപ്പെടാതിരിക്കയില്ല. ദൈവം ആത്മാവാണ്. തന്റെ സാദൃശ്യത്തിൽ സൃഷ്ടിക്കപ്പെട്ട നാമോരോരുത്തരും ആത്മാവാണ്. ദൈവവുമായുള്ള ആത്മീയ ഐക്യമാണ് നമ്മുടെ ജീവിതത്തിന്റെ പരമലക്ഷ്യമായിരിക്കേണ്ടതു്. ഈലോകത്തിലും പരലോകത്തിലും നമ്മുടെ സകല സൌഭാഗ്യത്തിന്റെയും നിദാനവും അതു മാത്രമാണ്. നമുക്കു വേണ്ടി മനുഷ്യനായി കഷ്ടമനുഭവിച്ചു ക്രൂശിക്കപ്പെട്ട്, ഉയിർത്തെഴുന്നേററ്, അദൃശ്യനായി നമ്മോടുകൂടെയും നമ്മുടെ ഹൃദയത്തിലും ജീവിച്ചിരിക്കുന്ന ദൈവപുത്രനായ ക്രിസ്തുവാണ് ദൈവത്തെ നമുക്കു

---

നിഷ്പ്പിച്ചാൽ ഇരുകക്ഷികളും യേശുക്രിസ്തുവിന്റെ കാര്യങ്ങളിൽ ശ്രദ്ധ പതിക്കാൻ തുടങ്ങും. യേശുക്രിസ്തുവിന്റെ പ്രവൎത്തനത്തിൽ ഏർപ്പെടുമ്പോൾതന്നെ യോജിപ്പു വന്നുഭവിക്കുകയും ചെയ്യും. "കഴമ്പുള്ള അധികാരം" എന്താണെന്നു കുരിശിൽകിടന്നുകൊണ്ടുകാണിച്ചകൎത്താവിന്റെ തൃപ്പാദത്തിൽ നമിച്ചുകൊണ്ട് ഉപവാസികളുംപീസുലീഗുംപ്രത്യാശാപൂർവ്വം പ്രവൎത്തിക്കുമ്പോൾ നിരാശയിലും താൽക്കാലിക പരാജയത്തിലും ആണ്ടുപോകാതെ അടുത്തു കിടക്കുന്ന അയൽക്കാരന് ആശ്വാസവചനം നല്കാൻ മുതിർന്ന കൎത്താവിന്റെ ശക്തിയിൽ പുതിയ വെളിച്ചവും ധൈര്യവും ലഭിക്കുമെന്നു പ്രതീക്ഷിക്കാം.

ചരിത്രപംക്തി 12

# മുളന്തുരുത്തിപ്പള്ളി സ്ഥാപകർ

(പി. എം. പത്രോസ്, മുളന്തുരുത്തി.)

ഇവരുടെ ഈ തിരിച്ചുപോക്കു കാലത്ത് വടക്കുംകൂർ രാജവംശവും പെരുമ്പടപ്പു സ്വരൂപവും തമ്മിൽ അത്യന്തം മൈത്രിയിലും സൌഹാർദ്ദത്തിലുമാണ് വർത്തിച്ചിരുന്നത്. കടുത്തുരുത്തിൽനിന്നു വടക്കുംകൂർരാജവംശജരായ പല കൊച്ചുതമ്പുരാക്കന്മാരും തൃപ്പൂണിത്തുറ, കണയന്നൂര്, കരീക്കാട്ട് മുതലായ സ്ഥലങ്ങളിൽ എഴുന്നെള്ളി പെരുമ്പടപ്പു മൂപ്പീന്നിനേയും രാജാക്കന്മാരേയും സന്ദർശിക്കയും മാടത്തുങ്കൽ സ്വരൂപത്തിലെ ഇളമുറത്തമ്പുരാക്കന്മാർ കടുത്തുരുത്തിലെത്തി പ്രതിസന്ദർശനം നടത്തുകയും ഉത്സവാദിഘോഷങ്ങളിൽ സംബന്ധിക്കയും ഒരു പതിവായിരുന്നു. പാണ്ടിപ്രദേശങ്ങളിൽനിന്നു ഏറ്റുമാനൂർ, കോട്ടയം, കടുത്തുരുത്തി കൂടി മുളന്തുരുത്തിവഴി കൊടുങ്ങല്ലൂർ എത്തുന്നതും അവിടെനിന്നു ഉത്തരേന്ത്യാ പ്രദേശങ്ങളായ ഗംഗാതീരം കടന്നു പോകുന്നതായ നെട്ടനെടുങ്കൻ രാജപാതയും ഉണ്ടായിരുന്നുവത്രേ. ഈ പാതവഴി പാണ്ടിരാജ്യങ്ങളിലേക്കും അവിടെനിന്നും ഉത്തരേന്ത്യൻ പ്രദേശങ്ങളിലേക്കും കച്ചവടച്ചരക്കുകൾ ധാരാളമായി 'എരുത്തും പൊതി'മാർഗ്ഗേണ ഏററിറക്കുമതി ചെയ്തിരുന്നു. ഈ പാതയിൽ പല സ്ഥലങ്ങളിലും കച്ചവടസംഘത്തിനു ചരക്കുകൾ കയററുവാനും ഇറക്കുവാനും വിശ്രമിപ്പാനുമായി ധാരാളം സങ്കേതസ്ഥലങ്ങളും ഉണ്ടായിരുന്നു. ഈവിധത്തിൽ പ്രബലമായ കച്ചവടം നടന്നിരുന്ന ഒരു കാലഘട്ടത്തിലായിരുന്നു പള്ളിസ്ഥാപകരായ കടുത്തുരുത്തിക്കാർ മുളന്തുരുത്തിൽനിന്നു മടങ്ങിപ്പോയിട്ടുള്ളത്. മുളന്തുരുത്തിപ്പള്ളിയുടെ സ്ഥാപനത്തിനു വളരെക്കാലം മുൻപ് ഇവിടെ വന്നെത്തിയ ഇവർ പള്ളിസ്ഥാപനസ്സു മുൻപും പിൻപുമായി ഇവിടെ എത്രകാലം അധിവസിച്ചിരുന്നുവെന്നുള്ളതിനു വിശ്വാസയോഗ്യമായ അറിവോ തെളിവോ ഇല്ല. പള്ളിസ്ഥാപനാനന്തരം ഏതാണ്ട് മുന്നൂറിൽപ്പരം വർഷങ്ങൾ അവർ ഇവിടെ സ്ഥിരവാസക്കാരായിരുന്നുവെന്ന് പഴമക്കാരിൽനിന്നു കേട്ടുകേൾവി ഉണ്ട്.

മനുഷ്യർ സാധാരണയായി നിസ്സാരമെന്ന് കരുതി തള്ളിക്കളയുന്ന പലതും കാലാന്തരത്തിൽ സുപ്രധാനവും പ്രസിദ്ധവുമായ പല സംഗതികൾക്കും നിദാനമായി പരിണമിക്കാറുണ്ട്. മേൽ പ്രസ്താവിച്ച ക്നാനായക്കാർ ഇവിടെനിന്നു മടങ്ങിപ്പോകുന്നതിനു ഇടയാക്കിയ ഒരു നിസ്സാര സംഭവം ഐതിഹ്യരൂപേണ ഇന്നും ഈ പ്രദേശങ്ങളിൽ പ്രചാരത്തിലുണ്ട്. ഒരിക്കൽ വടക്കുംകൂർ രാജസ്വരൂപത്തിലെ ഒരു ഇളമുറത്തമ്പുരാൻ ഏതാനും അനുചരന്മാരൊന്നിച്ചു മുളന്തുരുത്തിവഴി തൃപ്പൂണിത്തുറ കോവിലകത്തേക്കു എഴുന്നെള്ളുകയായിരുന്നു. ഈ സമയത്ത് മുളന്തുരുത്തിക്കാരായ ഏതാനും നസ്രാണിബാലന്മാർ പള്ളിക്കു അല്പം തെക്കുപടിഞ്ഞാറായിക്കിടന്നിരുന്നതും ചില കാലങ്ങളിൽ മാത്രം കൃഷി ഇറക്കാറുള്ളതുമായിരുന്ന "കണ്ണിക്കുളം മററ"ത്തിൽ പന്തുകളിച്ചുകൊണ്ടു നിൽക്കുന്നുണ്ടായിരുന്നു. വളരെ വാശിയോടു കൂടിയാണ് ഇരു ഭാഗക്കാരും കളിച്ചിരുന്നത്. ധാരാളം കാണികളും കൂടിയിരുന്നു. കാണികൾ കളിക്കാരെ ഇടയ്ക്കിടെ പ്രോത്സാഹിപ്പിക്കയും ചെയ്തിരുന്നു. ഈ പന്തുകളിസ്ഥലത്തിന്റെ കൃത്യമായ സ്ഥലനിർണ്ണയം ഇന്നു ചെയ്വാനും സാദ്ധ്യമല്ല. പക്ഷേ കണ്ണിക്കുളംമററം എന്ന പേരിൽ അറിയപ്പെടുന്ന ഒരു സ്ഥലവിഭാഗം ഇന്നും ഇവിടെ ഉണ്ട്. കാലപ്പഴക്കത്താൽ സ്ഥലത്തിന്റെ ഭൂപ്രകൃതിതന്നെ മാറിപ്പോയിരിക്കുന്നു. വീടുകൾ പണിയിച്ചു ആളുകൾ തിങ്ങിപ്പാർക്കുന്നു. ഇടയ്ക്കിടെ ധാരാളം തെങ്ങും പറമ്പുകളും ഉണ്ട്. ഇവയെല്ലാം കൂടിച്ചേരുന്ന വിസ്തൃതമായ ഒരു മൈതാനപ്രദേശത്തിനാണ് ഇന്നും 'കണ്ണിക്കുളംമററം' എന്നു പറയുന്നത്. അനേക വർഷക്കാലം മുളന്തുരുത്തിപ്പള്ളിയുടെ കപ്യാരുജോലി പ്രശസ്തമാംവിധം വഹിച്ചിരുന്ന ഈ എഴുത്തുകാരന്റെ ഭാര്യാഗൃഹം സ്ഥിതിചെയ്തിരുന്നതു, കാലാന്തരത്തിൽ പല കൈമറിഞ്ഞു ഇടക്കാലത്ത് മുളന്തുരുത്തി പള്ളിവികാരി ബ. പാലക്കാട്ട് യോഹന്നാൻ കത്തനാർ അവർകൾക്ക് സിദ്ധിച്ചു. അദ്ദേഹം അതിമനോഹരമായ ഒരു ഗൃഹം പണിയിച്ചു ഏതാനും കാലം സ്ഥിരവാസം ചെയ്തിരുന്നതും അനന്തരകാലത്തു മുളന്തുരുത്തി ഗവണ്മെന്റ് ഹൈസ്കൂൾ ഹെഡ്മാസ്റ്റർ ആയിരുന്നു ഒടുവിൽ സ്കൂൾ ചീഫ് ഇൻസ്പെക്ടർപദത്തിൽനിന്നും പെൻഷ്യൻ പററി വിശ്രമിച്ചിരിക്കുന്ന ശ്രീ. ടി. ആർ. രാമൻനമ്പ്യാർ ബി. ഏ. എൽ.

---

പൂർണ്ണമായി വെളിപ്പെടുത്തിത്തരികയും ദൈവവും നാമും തമ്മിലുള്ള ആത്മീയഐക്യം നമുക്ക് അനുഭവയാഥാർത്ഥ്യമാക്കിത്തീർക്കുകയും ചെയ്തിട്ടുള്ളത്. ആ കർത്താവിന്റെ വചനങ്ങളെ നാം ശ്രവിക്കുന്നുണ്ടോ? "നീ എന്നെ കണ്ടതുകൊണ്ടു വിശ്വസിച്ചു; കാണാതെ വിശ്വസിച്ചവർ ഭാഗ്യവാന്മാർ." കാണാതെതന്നെ കർത്താവിനെ വിശ്വസിക്കുവാൻ ആവശ്യമായ പരിശുദ്ധാത്മസഹായം നമുക്കു ലഭ്യമാണ്. അതു സ്വീകരിക്കുവാൻ നാം തയ്യാറുണ്ടോ? ശരീരപ്രകാരം നമ്മുടെ കർത്താവു ലോകത്തിൽ ജീവിച്ചിരുന്നപ്പോൾ തന്നോടുള്ള സമ്പർക്കം മൂലം തന്നിൽ വിശ്വസിക്കുവാനും താൻ മുഖാന്തരം ദൈവത്തോടടുക്കുവാനും അന്നു ജീവിച്ചിരുന്നവർക്കു കഴിഞ്ഞതുപോലെ ഇന്നു നമുക്കും കഴിയും. അന്ന് അവർ ആത്മീയദാഹത്തോടും വിശ്വാസത്തോടും കൂടി തന്നെ സമീപിച്ചതുപോലെ ഇന്നു നാമും തന്നെ സമീപിക്കണം. അങ്ങനെ ചെയ്യുന്നപക്ഷം തന്റെ സാന്നിദ്ധ്യവും ശക്തിയും അവർക്കു 'അനുഭവപ്പെട്ടതിലും അധികമായി നമുക്ക് അനുഭവപ്പെടും. നമ്മുടെ ആഗ്രഹവും വിശ്വാസവും മുഴുവനായി നാം അവനിൽ കേന്ദ്രീകരിക്കണം. കർത്താവിന്റെ പുനരുത്ഥാനത്തിൽ സംശയം പ്രദർശിപ്പിച്ച തോമാസ് കർത്താവ് യെരുശലേമിലേക്ക് പോകുവാൻ ഒരുങ്ങിയപ്പോൾ എന്താണ് പറഞ്ഞത്, "അവനോടുകൂടെ മരിക്കുവാൻ, നമുക്കും പോകാം" എന്നാണ്. അങ്ങനെയുള്ള സ്വാമിഭക്തിക്കും സ്നേഹത്തിനും പ്രതിഫലമായിട്ടാണ് "എന്റെ കർത്താവും എന്റെ ദൈവവുമായുള്ളോവേ" എന്നു ഏററുപറയുവാൻ പര്യാപ്തമായ പ്രത്യക്ഷമായ വെളിപാട് തോമസിനു ലഭിച്ചത്. നമുക്കും തോമാസിനുണ്ടായ വിശ്വാസം ഉണ്ടാകണമെങ്കിൽ തോമാസിന്റെ സ്വാമിഭക്തിയും സ്നേഹവും വേണം. ആഗ്രഹിക്കയും പ്രാർത്ഥിക്കയും ചെയ്താൽ ആ സ്നേഹം തന്നെ പരിശുദ്ധാത്മാവു നമ്മുടെ ഹൃദയങ്ങളിലേക്കു ചൊരിഞ്ഞുതരും. അതിനു ദൈവം ഇടയാക്കട്ടെ.

---

# വേദവായനക്കുറിപ്പുകൾ

## നാലാം സുവിശേഷം

തിങ്കൾ: വി. യോഹ: 12: 44–50

കർത്താവായ യേശുമിശിഹാ യരുശലേം ദേവാലയാങ്കണത്തിൽ നിന്നുകൊണ്ടു് ഉച്ചത്തിൽ വിളിച്ചു പറയുന്ന ഈ വചനങ്ങൾ രക്ഷയുടെയും ന്യായവിധിയുടെയും വചനങ്ങളാണു്. സ്വാർത്ഥലോഭമോഹങ്ങൾക്കടിമകളായി ഇരുട്ടിൽ സഞ്ചരിച്ചു് സ്വന്തം ആത്മാവിനെ നശിപ്പിച്ചുകൊണ്ടിരിക്കുന്ന മനുഷ്യജാതിക്കു് വെളിച്ചവും ജീവനും താൻ വാഗ്ദാനം ചെയ്യുന്നു. "ഞങ്ങളെങ്ങിനെയാണു ജീവിക്കേണ്ടതെന്നു് ഞങ്ങളറിഞ്ഞില്ല" എന്നുള്ള ഒഴികഴിവു് പറയുവാൻമനുഷ്യനു് ഇനിഅവസരമില്ല. ദൈവത്തെ ഞങ്ങൾ കണ്ടിട്ടില്ലെന്നോ അവന്റെ ഹിതമെന്താണെന്നു് ഞങ്ങളറിഞ്ഞിട്ടില്ല എന്നോ മനുഷ്യജാതിക്കിനി പറയുവാൻ സാദ്ധ്യമല്ല. ക്രിസ്തുവിന്റെ വചനങ്ങൾ ദൈവവചനങ്ങളാണു്. അവയെ അനുസരിച്ചാൽ രക്ഷ, അവയെ അഗണ്യമാക്കിയാൽ നിത്യനാശം–മറ്റു പോംവഴികളൊന്നുമില്ല. അനുസരണജീവിതമാകുന്ന വെളിച്ചത്തിന്റെ മാർഗ്ഗം, ജീവന്റെ വിളി. അതിനുള്ള അവസരം ഇന്നാകുന്നു. നാളെ നമ്മുടെതല്ല.

ചൊവ്വാ: വി. യോഹ: 13: 1–5

വേദപുസ്തകത്തിലെ ഏററവും പ്രൌഢവും അഗാധവുമായ ഒരു ഭാഗത്തിലേക്കാണു നാം പ്രവേശിക്കുന്നതു്. 13മുതൽ 17 വരെയുള്ള ഈ അദ്ധ്യായങ്ങൾ ഓരോ ക്രിസ്ത്യാനിയുടെയും രക്തത്തിൽ അലിഞ്ഞു ചേരേണ്ട ഭാഗങ്ങളാണു്. ക്രൈസ്തവവിശ്വാസത്തിന്റെ പ്രത്യേകിച്ചും ഓർത്തഡോക്സ് വിശ്വാസത്തിന്റെ അടിത്തറയാണീ ഭാഗങ്ങൾ.

ലോകത്തിന്റെ മാത്രമല്ല, നിത്യതയുടെയും, മനുഷ്യവർഗ്ഗത്തിന്റെ മാത്രമല്ല, സർവ്വസൃഷ്ടികളുടെയും വിധി നിർണ്ണയിക്കുന്ന ഒരു നിതാന്തസംഭവത്തിന്റെ വ്യാഖ്യാനപൂർവ്വമായ വിവരണത്തിലേക്കാണു് സുവിശേഷകൻ പ്രവേശിക്കുന്നതു്.

ലോകരക്ഷയ്ക്കായുള്ള തന്റെ വ്യാപാരത്തിൽ, ദൈവത്തിൽ നിന്നും വന്നവനും ദൈവസമനും ദൈവവുമായിട്ടുള്ള നമ്മുടെ കർത്താവു് ആദ്യമായി പ്രവർത്തിക്കുന്നതെന്താണെന്നു് ചിന്തിച്ചു് ധ്യാനിക്കുക.

ബുധൻ: വി. 13: 1–5

സർവ്വസ്രഷ്ടാവായ ദൈവവും മറുതലിപ്പുകാരനായ സാത്താനും തമ്മിലുള്ള ഈ പ്രാപഞ്ചികസംഘട്ടനത്തിലെ കരുവൊരുക്കത്തെ നാം പഠിക്കണം. സാത്താൻ യൂദാസ് കറിയോത്താ വഴിയായും ദൈവം തന്റെ ഏക പുത്രൻ വഴിയായും ആ മേൽമുറിയിലെ പടക്കളത്തിൽ പോരിനൊരുങ്ങി നില്ക്കുകയാണു്. ഈ ലോകത്തിന്റെ ഭരണാധികാരം സ്രഷ്ടാവിൽ നിന്നും വഞ്ചനമൂലം തട്ടിയെടുത്തിട്ടുള്ളവനാണു് സാത്താൻ. സർവ്വലോകരുടെയും സൃഷ്ടിസ്ഥിതിസംഹാരകർത്താവായ ദൈവമാണു് യേശുമിശിഹാ.

ഈ പെരുമ്പോരിലെ ആയുധങ്ങളേവയാണു്? സാത്താൻ തന്റെ സ്വതസ്സിദ്ധമായ വഞ്ചനയുടെ ഉപകരണമായി യൂദായെ ഉപയോഗിക്കുന്നു. ദൈവം തന്റെ നിത്യസ്വഭാവമായ സ്നേഹത്തിന്റെ പ്രവർത്തനം പ്രിയപുത്രനിൽക്കൂടെ നിർവ്വഹിക്കുന്നു.

മേൽ വസ്ത്രം ഉരിഞ്ഞു് വെയ്ക്കുകയെന്നതു് ദൈവം തന്റെ മഹത്വം മാററിവെയ്ക്കുന്നതിന്റെ സൂചനയാണു്. തോർത്തു് അരയിൽ കെട്ടി തന്നിൽ താഴെയുള്ളവരുടെ കാലു കഴുകുകയെന്നുള്ളതു് സ്നേഹത്തിന്റെ യഥാർത്ഥ പ്രകടനമാണു്.

ഇന്നും സഭയിലെ പെരുമ്പോരിൽ ഈ രണ്ടുപകരണങ്ങളാണു് അവശേഷിച്ചിട്ടുള്ളതു്. യൂദായുടെ ഉപകരണം പ്രത്യക്ഷവിജയത്തിനു് കാരണമാക്കിയെങ്കിലും അവസാനം ആത്മഹത്യയായിരുന്നു. പ്രത്യക്ഷ പരാജയത്തിന്റെ കുരിശുമാത്രമാണു് അവസാന വിജയം നൽകുന്ന ക്രൈസ്തവ ഉപകരണം.

വ്യാഴം: വി. യോഹ: 13: 6–11

### 6—ാം വാക്യം

"കർത്താവേ എന്റെ കാൽ നീ കഴുകുന്നുവോ?" പത്രോസ് ഈ ദിവ്യകർമ്മത്തിന്റെ അർത്ഥം മനസ്സിലാക്കുന്നില്ല. തന്റെ താഴ്മയിൽ കൂടെയാണു ലോകത്തിനു് രക്ഷയുണ്ടാകുന്നതെന്നു് പത്രോസിനു ധരിക്കുവാൻ കഴിവില്ല. അതു പിന്നീടു് മനസ്സിലായിക്കൊള്ളുമെന്നു് താൻ പ്രിയ ശിഷ്യനോടു പറയുന്നു. ദൈവത്തെ അനുസരിക്കുകയെന്നുള്ളതു്, കാര്യകാരണസഹിതം എല്ലാം മനസ്സിലായതിനു് ശേഷമായിക്കൊള്ളണമെന്നില്ല. അനുസരിച്ചുകൊണ്ടു് ഒരു പ്രവൃത്തി ചെയ്തതിനു് ശേഷമായിരിക്കും ആ പ്രവൃത്തിയുടെ യഥാർത്ഥ ഉദ്ദേശം നമുക്കു് മനസ്സിലാകുന്നതു്.

എന്നാൽ ഇപ്രകാരമുള്ള കാൽകഴുകൽകൊണ്ടു് മാത്രമേ തന്റെ രാജ്യത്തിലും രക്ഷയിലും പങ്കുണ്ടാവുകയുള്ളു എന്നു പറഞ്ഞപ്പോൾ, തനിക്കു് വലിയ പങ്കുണ്ടാകുവാൻ വേണ്ടി തന്നെ ആപാദചൂഡം കഴുകണമേയെന്നാണഭ്യർത്ഥന. ഈ കഴുകലിൽ ഒരു മാന്ത്രികശക്തിയുണ്ടെന്നു് ധരിച്ചിട്ടാണോ? ഈ പശ്ചാത്തലത്തിൽ പരിശുദ്ധ കൂദാശകളെപ്പററിയും ചിന്തിക്കുക.

വെള്ളി: വി. യോഹ: 13: 12–20

തന്റെ മഹത്വം മാററിവെയ്ക്കുക എന്നുള്ളതു് ഒരു താൽക്കാലിക നടപടിയായിരുന്നു. ലോകരക്ഷയ്ക്കു് വേണ്ടിയുള്ള തന്റെ മനുഷ്യാവതാരത്തെമാത്രമാണു് അതു് കുറിക്കുന്നതു്. ഇപ്പോൾ താൻ തന്റെ മഹത്വത്തെ വീണ്ടും എടുക്കുന്നു. (വാക്യം 12) തന്റെ ശിഷ്യന്മാരുടെ ഉപദേശകനും നാഥനുമായി വീണ്ടും സ്ഥാനം സ്വീകരിക്കുന്നു. സൂചകപ്രവൃത്തികളായ കൂദാശകളുടെ അനുഭവമുണ്ടാകുന്നതും അർത്ഥം മനസ്സിലാകുന്നതും പരിശുദ്ധാത്മാവിന്റെ പ്രവർത്തനവും ഉപദേശവും മൂലമാണു്.

തന്റെ പ്രവൃത്തിയുടെ അർത്ഥം, നാഥനും ഗുരുവുമായ താൻ തന്റെ അധികാരം സ്ഥാപിക്കുന്നതു് ശക്തിമൂലമോ ബലംമൂലമോ അല്ല, വിനീതസേവനം വഴിയാണെന്നാണു്. തന്റെ അധികാരം മുഴുവൻ താൻ ഈ ശിഷ്യന്മാരെത്തന്നെയാണു് ഏല്പിക്കുവാൻ പോകുന്നതു്. സഭാഭരണത്തിൽ അവരും തങ്ങളുടെ അധികാരം സ്ഥാപിക്കുന്നതു് സ്നേഹമസൃണമായ സേവനം കൊണ്ടായിരിക്കണമെന്നു് താൻ വ്യക്തമായി പറയുന്നു. ഇന്നും സഭയിൽ യഥാർത്ഥമായ അധികാരം സ്ഥാപിക്കുന്നതിനു് മററു മാർഗ്ഗമില്ല.

ശനി: വി. യോഹ: 13: 21–30

തന്റെ കൂടെ മൂന്നുവർഷത്തിൽ കൂടുതൽ നടന്നു് പഠിച്ച ശിഷ്യന്മാരിൽ

(ശേഷം 12–ാം പേജിൽ)

---

ററി. വിലയ്ക്കുവാങ്ങി അദ്ദേഹം പാർത്തിരുന്നതുമായ ഒരു സ്ഥലമാണിതു്. ഇപ്പോൾ അവിടെ ഒരു ഈഴവൻ ആണു് പാർക്കുന്നതു്. ഈ അടുത്തകാലത്തു് പരേതനായ കണ്ണിക്കുളത്തിൽ കുറു എന്ന ദേഹത്തിനു പ്രസ്തുത പേർ സിദ്ധിച്ചതും കണ്ണിക്കുളംമററത്തിലെ ചിരകാലതാമസം കൊണ്ടായിരുന്നു.

(5-ാംപേജ് തുടർച്ച)

അദ്ദേഹം നിത്യനായി സ്ഥിതിചെയ്യുന്നു. അദ്ദേഹത്തിന്റെ നിത്യദൈവത്വം മുഴുവനും തന്നെ പുത്രനാം ദൈവത്തിലും പരിശുദ്ധാത്മാവാം ദൈവത്തിലും സ്ഥിതിചെയ്യുന്നു. എങ്കിലും അവർ മൂന്നു ദൈവങ്ങളല്ല. ഒരു ദൈവം മാത്രമാണ്. ഈ ആശയം വ്യക്തമാക്കുവാൻ "ബാറൂസിയാ" തികച്ചും പര്യാപ്തമല്ല.

"ശേപബൂസിയാ" എങ്ങിനെ ഈ അർത്ഥം വ്യക്തമാക്കുന്നുവെന്ന് പരിശോധിക്കാം. "ശേപ" "ശവ്യൊ"യിൽ നിന്നുമുണ്ടാകുന്നു എന്നു മുകളിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ. അതിന്റെ ക്രിയാരൂപം "എശീത്വ" എന്നാണ്. അതിനു യോജിച്ചു ഒരുമിച്ചു, സമീകരണം പ്രാപിച്ചു എന്നെല്ലാമാണർത്ഥം. ശവ്യൊ–യോജിച്ചിരിക്കുന്നവൻ, ഒരുമിച്ചിരിക്കുന്നവൻ, സമൻ. ഈ മൂന്നർത്ഥവും കൂടെ ചേരുമ്പോൾ "ബാർ" നൽകുന്നതിനെക്കാൾ വളരെ അഗാധമായ അർത്ഥമാണു ലഭിക്കുന്നത്. നമ്മുടെ വിശ്വാസപ്രമാണം സുറിയാനിയിൽ നിന്നും മലയാളത്തിലേക്കു തർജ്ജമചെയ്യുന്നവർ "ശേപബൂസിയാ"യ്ക്കു "ഊസിയാ"യിൽ സമനെന്നുള്ള അർത്ഥമാണു നിശ്ചയിച്ചത്. ആ അർത്ഥം പദത്തിനുണ്ട്. എന്നാൽ വിശ്വാസപ്രമാണത്തിലെ വേദശാസ്ത്രപരമായ ആശയം വ്യക്തമാക്കുവാനതു മതിയാകയില്ലായെന്നു പറയാതെ തരമില്ല. "ഊസിയായിൽ പിതാവിനോടു തുല്യമായി യോജിച്ചു ഒരുമിച്ചിരിക്കുന്നവൻ" എന്നതാണു ചുററുപാടിലെ അർത്ഥം.

"ശേപബൂസിയാ"യുടെ അർത്ഥം മേൽ ചൂണ്ടിക്കാണിച്ച മേശയുടെ ഉദാഹരണം വെച്ചുകൊണ്ടു സ്വല്പം കൂടെ ചിന്തിക്കാം. "മേശത്വം" എന്ന വർഗ്ഗനാമത്തിൽ പെട്ട വസ്തുക്കളെല്ലാം മേശകളാണ്. അഥവാ മേശയുടെ രൂപം (form) സ്ഥിതി ചെയ്യുന്ന വസ്തുക്കളാണ്; മേശകൾ. ഓരോ മേശയും പ്രത്യേകം പ്രത്യേകം വസ്തുക്കൾ കൊണ്ടാണല്ലോ ഉണ്ടാക്കിപ്പോരുന്നത്. ഒരു തടിയുടെ ഒരു ഭാഗം കൊണ്ടു ഒരു മേശയും വേറൊരു ഭാഗം കൊണ്ടു മറെറാരു മേശയും നിർമ്മിക്കുന്നു. ഇതു സാധാരണ കാണാവുന്നതാകയാൽ ചിന്തിക്കുവാൻ പ്രയാസമുള്ളതല്ല. ലോകത്തിൽ നിർമ്മിക്കുവാൻ സാദ്ധ്യമല്ലാത്ത ഒരു സംഗതി ഞാൻ നിർദ്ദേശിക്കുവാൻ പോകുകയാണ്. ഒരു തടിയുടെ ഒരു ഭാഗം കൊണ്ടു, ഒരു രൂപത്തിലും വലിപ്പത്തിലും, ബാഹ്യവും ആന്തരികവുമായ എല്ലാ വിധത്തിലുമൊരുപോലെയും രണ്ടോ മൂന്നോ മേശകളുണ്ടാക്കി എന്നനുമാനിക്കുക. ഇങ്ങിനെ മനസ്സുകൊണ്ടു ദർശിക്കാവുന്ന മേശകൾ തമ്മിൽ "ശേപബൂസിയാ" ബന്ധമുണ്ട്. ഈ ഉദാഹരണമതേപടി ത്രിത്വവിശ്വാസം ഗ്രഹിക്കുവാൻ സഹായകമെന്നു മനസ്സിലാക്കരുത്. "ശേപബൂസിയാ" എന്ന പദത്തിന്റെ അർത്ഥം ഗ്രഹിക്കുവാൻ മാത്രമേ ഇതുപയോഗിക്കാവൂ. ഇതു മനസ്സിൽ കരുതി വിശ്വാസപ്രമാണത്തിലെ "ശേപബൂസിയാ" യുടെ അർത്ഥം ചിന്തിച്ചുനോക്കുക. പുത്രനാം ദൈവം പിതാവാം ദൈവത്തിന്റെ "ശേപബൂസിയാ" ആണെന്നത്രെ വിശ്വാസപ്രമാണമുൽഘോഷിക്കുന്നതു. അതിലടങ്ങുന്ന ആശയമേതാണ്ടിങ്ങനെ വ്യക്തമാക്കാം. പിതാവാം ദൈവത്തിന്റെ ഏക ഊസിയായിൽ (സാരാംശത്തിൽ) ആ ഊസിയാ മുഴുവനും നിത്യമായി ഉൾക്കൊള്ളുന്നവനും പുത്രത്വം, മനുഷ്യാവതാരം എന്നിവയൊഴികെ സർവ്വത്തിലും പിതാവിന്റെ അനാദ്യന്തമായ ദൈവത്വം പരിപൂർണ്ണമായി വഹിച്ചിരിക്കുന്നവനുമായ ഒരു നിത്യേകപുത്രനുണ്ട്. അതുപോലെ ദൈവത്വത്തിൽ ഒരു നിത്യേക പരിശുദ്ധാത്മാവുമുണ്ട്. ദൈവത്തിന്റെ ഏകജാതനായ പുത്രൻ മനുഷ്യനായി അവതരിച്ചു ലോകത്തെ എന്നേക്കുമായി രക്ഷിച്ചു എന്നും, പരിശുദ്ധാത്മാവു സഭയിലും നമ്മിലും വ്യാപരിക്കുന്നു എന്നും, ഏററുപറയുമ്പോൾ മനുഷ്യബുദ്ധിക്കതീതമായ ഈ അവർണ്ണനീയ മർമ്മത്തെയാണു നാം പ്രഘോഷിക്കുന്നത്. ഈ ആശയം സാരാംശത്തിൽ സമത്വമുള്ള എന്ന തർജ്ജമകൊണ്ടു വ്യക്തമല്ല എന്നു പറഞ്ഞേതീരൂ. "ശേപബൂസിയാ" എന്ന സുറിയാനിപദത്തിന്റെ മുഴുവനർത്ഥവും കൂടെ എടുക്കുന്നപക്ഷം ഊസിയായിൽ (സാരാംശത്തിൽ) സമമായി യോജിച്ചു ഒരുമിച്ചിരിക്കുന്നവൻ എന്ന അർത്ഥം ലഭിക്കും. അതു മേൽവിവരിച്ച ആശയം കുറേ ഒക്കെ എങ്കിലും വ്യക്തമാക്കുവാൻ പര്യാപ്തവുമാണ്.

ഇനിയും ഗ്രീക്കിലെ പദം വച്ചുകൊണ്ടു ചില കാര്യങ്ങൾകൂടെ പ്രസ്താവിക്കണമെന്നു വിചാരിക്കുന്നു. ശേപബൂസിയായുടെ അടിസ്ഥാനത്തിൽ ചൂണ്ടിക്കാണിച്ച ആശയങ്ങൾ "ഹോമോഊസിയോസി"ന്റെ വ്യാഖ്യാനത്തിലും പറയേണ്ടതാണ്. വായനക്കാർക്കു ഗ്രഹിക്കുവാൻ കൂടുതൽ സഹായകമെന്നു കരുതി ഈ പ്രതിപാദനരീതി സ്വീകരിച്ചു എന്നേയുള്ളു. ഗ്രീക്കിൽ ഹോമോസ് എന്നും, മോണോസ് എന്നും രണ്ടു പദങ്ങളുണ്ട്. ഹോമോസ് എന്നു പറഞ്ഞാൽ ഒന്നു തന്നേ (one and the same) എന്നും, മോണോസ് എന്നതിനു അദ്വിതീയമായ ഒന്ന് (uniquely one) എന്നുമാണർത്ഥം. ഒന്നും മറെറാന്നും തമ്മിലുള്ള ഏകാത്മകത്വ (sameness) ത്തെ ഹോമോസ്

വെളിപ്പെടുത്തുവാനുപകരിക്കുന്നു. ഒന്നിന്റെ ആന്തരികമായ ഐക്യത്തെ (inner unity) മോണോസ് വ്യക്തമാക്കുന്നു. ഈ പദങ്ങൾ തമ്മിൽ സൂക്ഷ്മമായ അത്ഥവ്യത്യാസമുണ്ടെന്നു പറയേണ്ട ആവശ്യമില്ലല്ലോ. അതു ഗ്രഹിക്കുവാൻ ഗെനസ് എന്ന പദം രണ്ടിന്റെയുംകൂടെ ചേർത്തുനോക്കിയാൽ മതി. ഗെനസ്—ജാതി, വംശം, ചാർച്ച, ജനയിതാവ് (parent) ഇതിൽനിന്നാണ് ഇംഗ്ളീഷിലെ genus ഉണ്ടായതു്. ഹോമോഗെനസ്—ഒരേ ജാതിയിൽ അഥവാ വംശത്തിൽപ്പെട്ട. ഗെനസ്—ഒന്ന്, അതിലുൾപ്പെട്ടവർ പലർ. ഇവിടെ ജാതി ബന്ധം മാത്രമല്ല; അതുമൂലം അന്യോന്യമുള്ള ബന്ധവുമുൾപ്പെടുന്നു. (belonging together to the one and the same genus) മോണോഗെനസ്—ഏകജാതൻ. ഒരമ്മയിൽനിന്നുള്ള ഏകപുത്രൻ എന്ന അത്ഥത്തിലാണ് ഇതു സാധാരണ ഉപയോഗിക്കുന്നതു്. ഏകജാതനായ പുത്രൻ എന്ന പദത്തിനു ഗ്രീക്കിലുപയോഗിക്കുന്ന വാക്കിതാണ്. വിശ്വാസപ്രമാണത്തിൽ ദൈവത്തിന്റെ ഏകപുത്രനും എന്നു നാം ചൊല്ലുന്നതിനു പകരമായി ഗ്രീക്കിലുള്ളതുമിതത്രെ. വർഗ്ഗത്തിലദ്വിതീയൻ (uniqne in the genus) എന്നതാണിതിന്റെ അക്ഷരപ്രകാരമുള്ള അത്ഥം. ഈ ആശയ വെളിച്ചത്തിൽ ഹോമോ ഊസിയോസിന്റെ അത്ഥം ചിന്തിച്ചുനോക്കുക. അതിനു്— ഒരേ ഊസിയായിലൊരുമിച്ചു യോജിച്ചിരിക്കുന്നവൻ എന്നാണത്ഥം. (belonging together to the one and the same ousia.) ഇംഗ്ളീഷിൽ ഈ പദം തർജ്ജിമ ചെയ്തിരിക്കുന്നതു (consubstantial) എന്നാണ്. co—അഥവാ con—ഒരുമിച്ചിരിക്കുന്നഅവസ്ഥ (togetherness)യെ ആണല്ലോ വ്യക്തമാക്കുന്നതു്. ഗ്രീക്കിൽ ഹോമോ ഊസിയോസ് എന്ന കൂട്ടുപദമുണ്ടാക്കിയതുപോലെ മോണോ ഊസിയോസ് എന്നുമുണ്ടാക്കാവുന്നതാണ്. അങ്ങനെ ഉണ്ടാക്കിയിരുന്നു എങ്കിൽ പുത്രന് ഊസിയായിൽ പിതാവുമായി ഏകത്വമുണ്ടെന്നു വരുമായിരുന്നു. അതിന്റെ അത്ഥമിങ്ങനെയായിരിക്കും. പിതാവും പുത്രനും രണ്ടാളുകളായി അറിയപ്പെട്ടു പോരുന്നു എങ്കിലും ഊസിയായിൽ അവരിരുവരുമൊരാൾ മാത്രമാണ്. അവരുടെ ദ്വയത്വം നമുക്കു ദർശിക്കാമെന്നേയുള്ളു. അതു നിത്യമല്ല. ഇതു തന്നെയാണ് സബെല്ല്യോസിന്റെ വിശ്വാസവിപരീതം. നിഖ്യാ സുന്നഹദോസാണ് 325....ൽ ഹോമോ ഊസിയോസ് എന്ന പദം വിശ്വാസപ്രമാണത്തിൽചേർത്തു; അന്നുമുതൽ ഒരമ്പതു കൊല്ല കാലത്തോളം സഭയിൽ നീണ്ടുനിന്ന വിവാദ കോലാഹലങ്ങൾക്കു കാരണം അറിയോസ്യരും അവരോടു ചേർന്നിന്നവരും ഹോമോ ഊസിയോസിനു് മോണോ ഊസിയോസിന്റെ അത്ഥമേ ഉള്ളു എന്നു ശഠിച്ചുപോന്നതായിരുന്നു. അതിനാൽ ഹോമോ ഊസിയോസ് മലയാളത്തിൽ തജ്ജമചെയ്യുവാനോ അതിന്റെ അത്ഥം വ്യക്തമാക്കുവാനോ ശ്രമിക്കുമ്പോൾ ഈ പദങ്ങൾ തമ്മിലുള്ള ആശയവ്യത്യാസം സൂക്ഷ്മമായി ഗ്രഹിച്ചിരിക്കേണ്ടതാണ്.

ഇതുപോലെ അറിഞ്ഞിരിക്കേണ്ടതാണ് ഹോമോ ഊസിയോസും. അതിന്റെ ബഹുവചനരൂപമായ ഹോമോയി ഊസിയോസും തമ്മിലുള്ള വ്യത്യാസം ഇതിനു് ഊസിയായിൽ സാമ്യമുള്ളവർ, തുല്യതയുള്ളവർ, ഒരുപോലെയുള്ളവർ എന്നെല്ലാമാണത്ഥം. ഹോമോ ഊസിയോസ് സബെല്ല്യോസിന്റെ വിശ്വാസവിപരീതത്തിലേക്കു നയിക്കുമെന്നു ഭയന്നു് ഒരുകൂട്ടമാളുകൾ 357....നോടടുത്തു് അതിനു പകരമായി നിർദ്ദേശിച്ച പദമാണ് ഹോമോയി ഊസിയോസ്. ഈ പദത്തിന്റെ ദൃഷ്യം അലക്സന്ത്ര്യായിലെ വി. അത്താനാസ്യോസ് ആദിയായ പിതാക്കന്മാർക്കു ചൂണ്ടിക്കാണിക്കുവാൻ പ്രയാസമല്ലായിരുന്നു. "പുത്രൻ സാരാംശത്തിൽ പിതാവിനെ പോലെയുള്ളവൻ" എന്ന അത്ഥമേ ഇതുകൊണ്ടുണ്ടാകുകയുള്ളൂ. ബഹുവചനരൂപമാകയാൽ അവർ തമ്മിലുള്ള ബന്ധം ഐക്യമല്ല എന്നു വരും. ചുരുക്കിപ്പറഞ്ഞാൽ അതു ബഹുദൈവവിശ്വാസത്തിലേക്കു വഴിതെളിക്കുമായിരുന്നു. 381ൽ കൂടിയ കുസ്തന്തീനോസ്പോലീസു സുന്നഹദോസു് നിഖ്യാസുന്നഹദോസു നിശ്ചയം ശരിവയ്ക്കുകയും, "ഹോമോ ഊസിയോസ്" ക്രിസ്തീയവിശ്വാസ വ്യാഖ്യാനത്തിന്റെ അടിസ്ഥാനമായി സ്വീകരിക്കുകയും ചെയ്തു.

ത്രിത്വവിശ്വാസത്തിനു നിദാനമായി സഭ കണ്ടതു് ബുദ്ധിപരമായ വ്യാഖ്യാനമല്ല. യേശുക്രിസ്തു ലോകത്തിനു ദാനം ചെയ്ത രക്ഷയും, അതിനു അടിസ്ഥാനമായി നിൽക്കുന്ന ദിവ്യ വെളിപ്പാടുമാണ്. ആ സത്യ പ്രഘോഷണത്തിനു് "ഹോമോഊസിയോസ്" എന്ന പദം ഒരുപകരണമായി സഭ ഉപയോഗിച്ചു എന്നേ ഉള്ളു.

ഈ പദമെങ്ങിനെ മലയാളത്തിൽ തർജ്ജമ ചെയ്യണമെന്നു് വ്യക്തമായി പറയത്തക്ക മലയാള ഭാഷാവ്യുല്പത്തി എനിക്കില്ലാത്തതിൽ ഖേദമുണ്ടു്. മുകളിൽ വ്യക്തമാക്കുവാൻ ശ്രമിച്ച ആശയങ്ങൾ മനസ്സിൽ കരുതി മലയാളഭാഷാപാടവമുള്ള ആരെങ്കിലും ഒരു നിർദ്ദേശം നൽകുന്നതു കൊള്ളാം. അതു സഭയിലെ വേദശാസ്ത്രപണ്ഡിതന്മാരംഗീകരിക്കുകയും എപ്പിസ്കോപ്പൽസുന്നഹദോസു് സ്വീകരിക്കുകയും ചെയ്യുമ്പോൾ മാത്രമേ വിശ്വാസപ്രമാണത്തിൽ അതിനു പ്രവേശനം ലഭിക്കുകയുള്ളു. അതുവരെ മേൽ വിവരിച്ച ആശയം ഗ്രഹിച്ചുകൊണ്ടു് ഇപ്പോഴത്തെ തർജ്ജമ ഉപയോഗിക്കുന്നതിനു കുഴപ്പമൊന്നുമില്ല. "സാരാംശത്തിൽ പിതാവിനോടേകത്വമുള്ള" എന്ന നിർദ്ദേശം എനിക്കു തൃപ്തികരമായി തോന്നുന്നില്ല. അതിനു് മേൽ വിവരിച്ച "മോണോ ഊസിയോസി"നുള്ള അത്ഥമേ ഞാൻ കാണുന്നുള്ളു എന്നു പറയുന്നതു് ക്ഷമിക്കണം. അതിനു ഞാൻ കാണുന്ന അത്ഥം വ്യക്തമാകാം. "പിതാവും പുത്രനും രണ്ടാളുക

Licence No. 498 Dated 20-8-1946 M.Reg. 526

# THE CHURCH WEEKLY

ളായി അറിയപ്പെട്ടു പോരുന്നു. എങ്കിലും സാരാംശത്തിന്റെ അടിസ്ഥാനത്തിൽ (from the point of view of സാരാംശം) അവരിരുവരും ഓരാൾ മാത്രമാണ്. അവർ തമ്മിൽ നമുക്കൊരു വ്യത്യാസം കാണാം; എന്നാലതാത്യന്തികമല്ല; ആത്യന്തികമായി അവരിരുവരുമൊരാൾമാത്രമത്രെ." ത്രിത്വ വിശ്വാസത്തിന്റെ അടിസ്ഥാനം ദൈവത്വത്തിൽ നിത്യമായ ഏകത്വവും അനാദ്യന്തമായ ത്രിത്വവുമുണ്ടെന്നാണ്. അതിനെ ആരെങ്കിലും ചോദ്യം ചെയ്തു എന്നു ഞാൻ പറയുന്നതായി മനസ്സിലാക്കരുത്. നിർദ്ദേശിച്ച തർജ്ജമയിലതു വ്യക്തമല്ലായെന്നു മാത്രമേ ഇവിടെ ഉദ്ദേശിക്കുന്നുള്ളു. അതു വ്യക്തമാകാത്ത പക്ഷം സബേല്യോസിന്റെ വിശ്വാസവിപരീതമായിരിക്കും ഫലം. ആ വിശ്വാസം പുതിയ ഭാഷയിലും വേഷത്തിലും തല പൊക്കി വരാറുണ്ട്. അതു കൊണ്ട്, അതിനു സഹായകമായി തീരാവുന്നതാണ്. ഗ്രീക്കിലെയും സുറിയാനിയിലെയും ആശയം "സഹസാരാംശത്തിൽ പിതാവുമായി യോജിച്ചിരിക്കുന്നവൻ" എന്നു മലയാളത്തിൽ വിവർത്തനം ചെയ്യാം. ഇതു വിശ്വാസപ്രമാണത്തിൽ ചേർക്കുവാൻ കൊള്ളാമോ എന്നെനിക്കു നിശ്ചയമില്ല.

"ഹോമോ ഊസിയോസ്" എന്ന പദത്തിന്റെ വേദശാസ്ത്രപരമായ പ്രധാന്യം എന്റെ പ്രത്യേകപഠനത്തിനു വിഷയമായിട്ടുള്ള ഒന്നാണ്. അതുകൊണ്ട് ആ വിഷയത്തെപ്പററി ചർച്ചുവീക്കിലിൽ കണ്ട പ്രതിപാദനം എന്റെ ശ്രദ്ധയെ ആകർഷിച്ചു. ആ പ്രതിപാദനത്തിന്റെ വെളിച്ചത്തിൽ ചില ആശയങ്ങൾ ചൂണ്ടിക്കാണിക്കുന്നതു് പലർക്കും പ്രയോജനകരമായി തീർന്നേക്കാമെന്നു കരുതി മാത്രമാണ് മുമ്പയച്ച പത്രാധിപർക്കുള്ള കത്തും ഈ ലേഖനവുമെഴുതിയതു്. എഴുതിവന്നപ്പോൾ പല ആശയങ്ങളും വ്യക്തമാക്കുവാൻ മലയാളഭാഷയിലുള്ള എന്റെ ജ്ഞാനം പോരായെന്നു ബോദ്ധ്യമായി. എങ്കിലുമൊന്നു ശ്രമിച്ചു നോക്കുകയായിരുന്നു. ഈ ലേഖനത്തിലെ ആശയങ്ങൾ വ്യക്തമായിട്ടില്ലെങ്കിൽ അതു് ചൂണ്ടിക്കാണിക്കുന്നതു് കൃതജ്ഞതാപൂർവ്വം വീക്ഷിച്ചു കൊള്ളാം.



## പത്രാധിപർക്കുള്ള കത്തു്

സർ, ബ: വി. സി. ശമുവേലച്ചന്റെ മേൽ കണ്ടെന്ന ലേഖനം വായിച്ചു. "സഹ സാരാംശത്തിൽ പിതാവിനോടേകത്വമുള്ളവൻ" എന്നു മലയാളത്തിൽ തർജ്ജമ ചെയ്യുന്ന പക്ഷം അറിയൂസിന്റേയും സെബല്ല്യസിന്റേയും വേദവിപരീതങ്ങൾ അകററാമെന്നു തോന്നുന്നു. "യോജിച്ചിരിക്കുന്നവൻ" എന്നു മാത്രമായാൽ ത്രിത്വത്തിലുള്ള ഏകത്വം പ്രസ്പഷ്ടമാകുന്നില്ല. പിതാവിനും പുത്രനും നിത്യമായുള്ള പ്രത്യേകത കാണിക്കുവാൻ 'സഹ' എന്ന വാക്കും ഒരുമ കാണിക്കുവാൻ ഏകത്വം എന്ന വാക്കും പര്യാപ്തമായിരിക്കും. അതിനാൽ ബ. അച്ചൻ സൂചിപ്പിക്കുന്ന മലയാള തർജ്ജമയിൽ ഈ ചെറിയ ഭേദഗതി വരുത്തി ഉപയോഗിക്കുന്നതു കൊള്ളാം. "സമത്വം" എന്ന വാക്കു പോരാ എന്നുള്ളതിൽ നിരൂപകന്മാർ എല്ലാം യോജിക്കുന്നതിൽ സന്തോഷിക്കുന്നു. പ്രാർത്ഥനയോടും വിനയത്തോടും പഠിച്ചെങ്കിൽ മാത്രമേ ഈ വൈരുദ്ധ്യപ്രസ്താവനയുടെ രഹസ്യം മനസ്സിലാവൂ.

ഡീക്കൻ എം. വി. ജോർജ്ജ്

(9-ാംപേജ് തുടർച്ച)

ഇപ്പോഴും ശരിയായ വിശ്വാസം കാണുന്നില്ല. അവരിലൊരുത്തൻ തന്നെത്തന്നെ ഒററിക്കൊടുക്കുവാൻ തയ്യാറായുമിരിക്കുന്നു. തന്റെ ക്രൂശിന്റെ നിഴൽ ആ മേൽമുറിയുടെ മീതെ വീണുകൊണ്ടുമിരിക്കുന്നു. ഈ പശ്ചാത്തലത്തിൽ തനിക്കു് ഹൃദയവേദനയുണ്ടാവുകയെന്നുള്ളതു് സ്വാഭാവികം മാത്രമാണല്ലോ.

യേശുക്രിസ്തുവിന്റെ മാർവ്വിടത്തിലായിരിക്കുന്നതുപോലെ തന്റെ ശിഷ്യന്മാരും തന്റെ മാർവ്വിടത്തിലാകുന്നു. അങ്ങിനെയുള്ളവർക്കു് മാത്രമേ ദൈവത്തിന്റെ നിഗൂഢസത്യങ്ങൾ വെളിപ്പെടുത്തപ്പെടുകയുള്ളു.



## ചർച്ച് വീക്ക്‌ലി വരിസംഖ്യ

(എപ്പോഴും മുൻകൂർ)

| | രു. | ണ. | പ. |
|---|---|---|---|
| ഒരു വർഷത്തേക്കു് | 6 | 0 | 0 |
| ആറു മാസത്തേക്കു് | 3 | 0 | 0 |
| ഒററപ്രതി | 0 | 2 | 0 |
| ഇൻഡ്യയ്ക്കു വെളിയിൽ | | 8 | 0 |

Printed and Published by N. M. Abraham B. A. at the Malayala Manorama Press, Kottayam.